# കിളിക്കൂട്ടം

## ഗാനങ്ങൾ, നാടകങ്ങൾ

(ജാഥാ സ്ക്രിപ്റ്റ്)

### നാടകങ്ങൾ

അധ്വാനം സമ്പത്ത്

പശുവും പുലിയും

### ഗാനങ്ങൾ

മാനവസൗഹൃദഗാനം

മലയാളം

അതിന്നുമപ്പുറമെന്താണ്

നമ്മളൊന്ന്

അ ആ ഇ ഈ

നെല്ല് കൊയ്യട കോരാ

കിങ്ങിണിക്കൂട്ടം

കിളിക്കൂട്ടം

എന്നും മാനവരൊന്ന്



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# അധ്വാനം സമ്പത്ത്

നല്ല കുട്ടികൾ വരുന്നു. ഇരിക്കുന്നു.

മടിയൻകുട്ടികൾ വരുന്നു. ഇരിക്കുന്നു.

ഗുരു വരുന്നു. കുട്ടികൾ എഴുന്നേറ്റ് വണങ്ങുന്നു. ഗുരു ആശീർവദിക്കുന്നു. ഗുരു ഇരിക്കുന്നു. കുട്ടികൾ ഇരിക്കുന്നു. ഗുരു എഴുത്തുസാമഗ്രികൾ എടുക്കാൻ ആവശ്യപ്പെടുന്നു.

ഗുരു: വന്ദിപ്പിൻ മാതാവിനെ, വന്ദിപ്പിൻ വരദയെ.

വന്ദിപ്പിൻ ഉപാസ്യരായുള്ളോർക്കുമുപാസ്യയെ

(ഓരോ വരിയും കുട്ടികൾ ശ്രദ്ധിക്കുന്നു. എഴുതുന്നു. ആവർത്തിച്ച് ചൊല്ലുന്നു. എഴുത്തുപകരണങ്ങൾ താഴെ വയ്ക്കുന്നു.)

ഗുരു: പ്രിയ ശിഷ്യരെ! ഇന്നു നമുക്ക് പഠിക്കാനുള്ളത് ഒരു പുതിയ പാഠമാണ്. വളരെ പ്രധാനപ്പെട്ട പാഠം. ഞാൻ ഇരുകൂട്ടർക്കും ഓരോ പിടി ധാന്യം നല്കുന്നതാണ്. അവ ഇരട്ടിപ്പിച്ച് മാസങ്ങൾക്കുശേഷം നിങ്ങൾ എന്നെ വന്നു കാണണം. (ധാന്യക്കിഴികൾ എടുത്തുകൊടുക്കുന്നു)

ശിഷ്യർ: ഗുരോ! ഞങ്ങൾ ഇതെങ്ങനെയാണ് ചെയ്യുക?

ഗുരു: അതാണ് ഇതിൽനിന്നു പഠിക്കേണ്ട പാഠം! അതിനായി നിങ്ങളുടെ അറിവും ബുദ്ധിയും ഉപയോഗിക്കുക. വിജയീഭവ!! (പോകുന്നു)

ശിഷ്യർ: (ഒത്തുകൂടി ആലോചിക്കുന്നു) നമ്മളിത് എങ്ങനെ ഇരട്ടിപ്പിക്കും? (ആലോചന വീണ്ടും. വീണ്ടും ഒത്തുകൂടുന്നു.)

നല്ല കുട്ടികൾ: ഏതായാലും വരുന്നതുവരട്ടെ (പോകുന്നു.)

ചീത്ത കുട്ടികൾ: (ആലോചന)

ഒരു കുട്ടി: എനിക്കൊരു ബുദ്ധി തോന്നുന്നു. അങ്ങ് ഗ്രാമത്തിൽ ഒരു മന്ത്രവാദിയുണ്ട്. അയാൾ ആകാശത്തുനിന്നു ഭസ്മമെടുക്കും. ആപ്പിളെടുക്കും. നമുക്ക് അദ്ദേഹത്തെ പോയിക്കണ്ടാലോ? അദ്ദേഹത്തിന് ഇത് ഇരട്ടിപ്പിക്കാൻ കഴിയും!

പെൺകുട്ടി: അയാൾ ഒരു കള്ളമന്ത്രവാദിയാണെങ്കിലോ?

ആദ്യത്തെയാൾ: അല്ല. അല്ല. വരൂ നമുക്ക് പോകാം (പോകുന്നു.)

## II

മന്ത്രവാദിയും ശിഷ്യനും വരുന്നു. (രാമ രാമ രാമ...)

ശിഷ്യൻ: ഭക്തജനങ്ങളെ! നമ്മുടെ ദിവ്യനായ മന്ത്രവാദി ഇതാ എഴുന്നള്ളിയിരിക്കുന്നു. അദ്ദേഹം ആകാശത്തുനിന്നു ഭസ്മമെടുക്കും. ആപ്പിളെടുക്കും. നിങ്ങൾക്ക് എന്തെങ്കിലും ചോദിക്കാനുണ്ടോ? ഭക്തജനങ്ങൾക്ക് വരാം.

(ഹൃദ്രോഗി വരുന്നു) എന്താണ്? എന്താണ്? എന്താണ് വേണ്ടത്?

രോഗി: എനിക്കു സന്യാസിയെ കാണണം. ഹരഹരോ ഹര ഹര (പ്രണമിക്കുന്നു) ഞാനൊരു ഹൃദ്രോഗിയാണ്. അങ്ങ് ആകാശത്തുനിന്നുമെടുക്കുന്ന ഭസ്മം തന്ന് എന്റെ രോഗം മാറ്റിയാലും.

മന്ത്ര: ഭക്താ! ഓം ഹ്രീം! ക്ലീം! ഹ്രീം! ക്ലീം! സ്വാഹ!! (ഭസ്മം കൊടുക്കുന്നു.)

രോഗി: ഹായ് എന്തത്ഭുതം! (കാൽക്കൽവീഴുന്നു. ഭസ്മം പൂശുന്നു. പോകുന്നു. പോകുമ്പോൾ ശിഷ്യൻ തടഞ്ഞുനിർത്തി പണമെടുക്കുന്നു.)

ശിഷ്യൻ: പ്രതിഫലമല്ല – പ്രതിഫലമല്ല. സംഭാവന! സംഭാവന! (രോഗി പോകുന്നു). ഇനി ആരെങ്കിലും വരാനുണ്ടോ? (ചീത്ത കുട്ടികൾ വരുന്നു.)

ശിഷ്യൻ: എന്താണ്? എന്താണ്?

കുട്ടികൾ: ഞങ്ങൾക്ക് മന്ത്രവാദിയെ ഒന്നു കാണണം. ഞങ്ങളുടെ കയ്യിൽ ഒരു പിടി ധാന്യമുണ്ട്. അത് ഇരട്ടിപ്പിച്ചു കിട്ടണം.

ശിഷ്യൻ: നിങ്ങൾക്ക് ആകാശത്തുനിന്നു ഭസ്മം വേണോ? തരാം! ആപ്പിൾ വേണോ? തരാം!

കുട്ടികൾ: ഞങ്ങൾക്ക് ധാന്യം ഇരട്ടിപ്പിക്കുകയാണ് വേണ്ടത്.

(ശിഷ്യനും മന്ത്രവാദിയും രഹസ്യം പറയുന്നു)

മന്ത്ര: നിങ്ങൾ മറ്റെന്തെങ്കിലും ചോദിക്കൂ!

പെൺകുട്ടി: ഞാൻ പറഞ്ഞില്ലേ ഇയാൾ ഒരു കള്ള മന്ത്രവാദിയാണെന്ന്! നോക്കൂ. ഞങ്ങൾക്ക് ആകാശത്തുനിന്ന് ഒരു വലിയ മത്തങ്ങ തരാമോ?

മന്ത്ര: അവരെ പിടിച്ചു പുറത്താക്കൂ. (ശിഷ്യൻ പുറത്താ ക്കുന്നു)

ശിഷ്യൻ: (ജനങ്ങളോട്) ഭക്തജനങ്ങളെ, മന്ത്രവാദിക്ക് ധ്യാനനിരതനാകാനുള്ള സമയമായി. (പോകുന്നു)

## III

(ചീത്ത കുട്ടികൾ ക്ഷീണിതരായി പ്രവേശിക്കുന്നു. പലിശക്കാരൻ വരുന്നു)

പലിശ: ഒന്നു വച്ചാൽ രണ്ട് – രണ്ടു വച്ചാൽ നാല് – ഒന്ന് രണ്ട് – ഒന്ന് – രണ്ട്.

കുട്ടികൾ: ഹേ! പലിശക്കാരാ! ഞങ്ങളെ ഒന്നു സഹായിക്കാമോ? ഈ ധാന്യം ഇരട്ടിപ്പിച്ചുതരാമോ?

പലിശ: ഇതു പണമാണ് - പണം. ഒന്ന്- രണ്ട് (പോകുന്നു.)

കുട്ടി-1: അയ്യോ! വിശന്നിട്ടു വയ്യ. എനിക്കിനി ഒരടിപോലും നടക്കാനാവില്ല. ഞാനിവിടെ ഇരിക്കാൻ പോകുന്നു.

പെൺകുട്ടി: ഞാനും (ഇരിക്കുന്നു)

കുട്ടി-2: ഞാനും (ഇരിക്കുന്നു-ഉറങ്ങുന്നു. കുട്ടി-1 എഴുന്നേറ്റു നോക്കുന്നു.)

കുട്ടി-1: ഹായ്! ഉറക്കമായി (ധാന്യം എടുത്തുതിന്നുന്നു)

പെൺകുട്ടി: (ഉണർന്ന്) ങേ!

കുട്ടി-1: വിശപ്പ് സഹിക്കാൻ വയ്യായിരുന്നു. ഞാനതു മുഴുവനും തിന്നു.

പെൺകുട്ടി: ഇനി ഗുരുവിനോട് നാമെന്തു പറയും?

കുട്ടി-2: നമുക്ക് സത്യം തുറന്നുപറയാം. (എല്ലാവരും പോകുന്നു.)

# IV

ഗുരു പ്രവേശിക്കുന്നു. ചീത്ത കുട്ടികൾ വരുന്നു.

ഗുരു: നിങ്ങൾ പോയ കാര്യം എന്തായി?

കുട്ടികൾ: ക്ഷമിക്കണം ഗുരോ! ഒരുപാടു വഴികൾ ശ്രമിച്ചുനോക്കി. മന്ത്രവാദിക്കും പലിശക്കാരനും ധാന്യം ഇരട്ടിപ്പിക്കാൻ കഴിഞ്ഞില്ല. നടന്നുനടന്ന് വിശപ്പ് സഹിക്കാതായപ്പോൾ ഞങ്ങളത് തിന്നു.

(നല്ല കുട്ടികൾ ചാക്കുകളുമായി വരുന്നു.)

ഗുരു: ഹായ്! നിങ്ങൾക്കിത് എങ്ങനെ കഴിഞ്ഞു?

കുട്ടികൾ: ഗുരോ! അങ്ങ് ഗ്രാമത്തിൽ ഒരു കൃഷിക്കാരനെ ഞങ്ങൾ ചെന്നു കണ്ടു. അയാൾ ഞങ്ങളെ സഹായിച്ചു. അങ്ങ് തന്ന ധാന്യം ഞങ്ങൾ വിതച്ചു. കഠിനമായി അധ്വാനിച്ചു. ധാന്യം ചാക്കുകണക്കിന് ഇരട്ടിച്ചു.

ഗുരു: മിടുക്കന്മാർ! ശരിയായ മാർഗംതന്നെ. (തിരിഞ്ഞ്) ശുദ്ധ വിഡ്ഢികളേ! മായംകൊണ്ടോ മന്ത്രംകൊണ്ടോ ഈ ലോകത്ത് ഒന്നും നേടാൻ കഴിയില്ല. അധ്വാനിക്കണം. അധ്വാനമാണ് സമ്പത്ത്. പ്രിയ കൂട്ടുകാരേ - നിങ്ങൾ ഒരു കാര്യം മനസ്സിലാക്കുക. അധ്വാനമല്ലാതെ പുരോഗതിക്ക് മറ്റു മാർഗങ്ങളില്ല.

# പശുവും പുലിയും

(പ്രസിദ്ധകവി സച്ചിദാനന്ദന്റെ 'പശുവും പുലിയും' എന്ന കവിതയെ ആസ്പദമാക്കി തയ്യാറാക്കിയത്)

## രംഗം - 1

(കുട്ടികൾ പശുവും പുലിയും കളിക്കുന്നു)

പശുവേ പശുവേ പുല്ലിന്നാ
പുലിയേ പുലിയേ കല്ലിന്നാ.... (2)
നന്ദിനിപ്പശുവിനെ ചാടിപ്പിടിക്കാൻ
വട്ടം കൂട്ടണ പുലിയാശാനേ
ഞങ്ങടെ പയ്യിന്റെ രോമം പോലും
നൊട്ടിനുണയ്ക്കാൻ കിട്ടൂല.. (പശുവേ...)

[പുലി പശുവിനെ പിടിക്കുന്നു. കുട്ടികൾ ആർത്തുവിളിക്കുന്നു. ബഹളത്തിനിടയിൽ മുത്തശ്ശി കടന്നുവരുന്നു.]

മുത്തശ്ശി: എന്താ മക്കളേ? എന്താ ഒരു ബഹളം?

എന്തിനാ നമ്മുടെ അപ്പു അമ്മൂനെ പിടിച്ചുവച്ചിരിക്കുന്നത്?

കുട്ടി: ഞാൻ അപ്പുവല്ല പുലിയാ (അലറുന്നു)

മുത്തശ്ശി: അപ്പോൾ ഇവളോ?

കുട്ടികൾ: ഇവൾ നന്ദിനിപ്പശുവാ. കൂടുപൊളിച്ച് പുലി പശു വിനെ പിടിച്ചിരിക്യാ. ഇപ്പത്തിന്നും.

മുത്തശ്ശി: ശ്ശോ. ഇതെന്തൊരു കാലമാ! എവിടെ നോക്കിയാലും കൊല്ലലും തിന്നലും തന്നെ. വെടിവച്ചു കൊല്ലല്... ബോംബിട്ടു കൊല്ലല്.... കുത്തിക്കൊല്ലല്.... എന്തിനാ മക്കളേ നിങ്ങളും ഈ കൊല്ലുന്ന കളി കളിക്കുന്നത്?

കുട്ടികൾ: എന്നാൽ ഞങ്ങൾക്ക് വേറെ ഒരു കളി പറഞ്ഞുതാ മുത്തശ്ശി.

മുത്തശ്ശി: ശരി. പറയാം (ആലോചിച്ച്) ഇതാണ് പവിഴമല. നിങ്ങളൊക്കെ ചെടികളും മരങ്ങളും. എന്താ? (കുട്ടികൾ കാടായി മാറുന്നു.)

മുത്തശ്ശി: മരുതും കരിവീട്ടിയും ചന്ദനവും നിറഞ്ഞുനിൽ ക്കുന്ന, പുത്തിലഞ്ഞിയും കുറിഞ്ഞിയും പൂത്തുനിൽക്കുന്ന മനോഹരമായ പവിഴമല.

(ഫ്ലൂട്ടിന്റെ സംഗീതം പഞ്ചാത്തലത്തിൽ ഉയരുന്നു) ഹാ! എത്ര മധുരമായ സംഗീതം. ആരാണ് ഇത്ര ഇമ്പമേറിയ സംഗീതം പുറപ്പെടുവിക്കുന്നതെന്നറിയാമോ? മറ്റാരുമല്ല. പശുക്കളെ മേയ്ക്കുന്ന മുരുഗയ്യൻ. മുരുഗയ്യന് ധാരാളം പശുക്കളുള്ളതിൽ കറുമ്പിപ്പശു കാവേരിയോടാണ് മുരുഗയ്യന് ഏറെ ഇഷ്ടം. മുരുഗയ്യനും പശുക്കളും അങ്ങനെ സുഖമായി കഴിയവേ ഒരു ദിവസം (പുലിയുടെ അലർച്ച) അയ്യോ... ഗംഗയ്യൻ പുലിയാണല്ലോ അത്. എന്നെ കണ്ടിട്ടില്ലെന്നു തോന്നുന്നു. ഞാൻ ഉടനെ സ്ഥലം വിടട്ടെ. (മുത്തശ്ശി പോകുന്നു. പുലി ചാടിവീഴുന്നു. അലർച്ച.)

പുലി: എനിക്കു വിശക്കുന്നു. മൂന്നുദിവസമായി വല്ലതും കഴിച്ചിട്ട്. (ചുറ്റി നടക്കുന്നു) എന്താ ഒരു മണം?.... (മണത്ത്) പശുക്കളുടെ മണമാണല്ലോ. മുരുഗയ്യന്റെ പശുക്കളായിരിക്കും. നല്ല തടിച്ചുകൊഴുത്തവ. ഒരു കാര്യം ചെയ്യാം. ഈ പൊന്തയിൽ മറഞ്ഞിരിക്കാം. ഒരെണ്ണത്തിനെയെങ്കിലും കിട്ടാതിരിക്കില്ല. (മറയുന്നു) (കാട് പശുക്കളായി മാറുന്നു. കൂട്ടത്തോടെ മേയുന്നു.)

ഒരു പശു: ഹായ്... നല്ല ഇളം പുല്ല്. കാവേരീ എനിക്കു വയറു നിറഞ്ഞു. ഇനി നമുക്കാ ചോലയിൽ പോയി വെള്ളം കുടിക്കാം.

കാവേരി: അയ്യോ ഞാനില്ല. എന്റെ കണ്ണൻകിടാവ് വിശന്നു കാത്തിരിക്കുന്നുണ്ടാവും. ഞാനവന് മുല കൊടുത്തുവരാം. (പശുക്കൾ പോകുന്നു. മറ്റൊരു വഴിയേ കാവേരിയും. പുലി ചാടി വീഴുന്നു.)

പുലി: ഹ... ഹ... ഹ... ഞാൻ നിന്നെത്തന്നെ കാത്തിരിക്കുകയായിരുന്നു. നീയെൻ നഖത്തിൻ സുഖമിന്നറിയുമേ കാവേരീ.

കാവേരി: എന്റെ കുഞ്ഞ് വിശന്നു തളർന്ന് കാത്തിരിക്കുകയാണ്. അവൻ പാലുകിട്ടാതെ കരയുന്നുണ്ടാവും. തൊണ്ട വരണ്ട് എന്റെ കുഞ്ഞ് ചാവുന്നതിനു മുമ്പ് ഞാൻ പാലുകൊടുത്തിട്ടിങ്ങെത്താം. അതുവരെ എന്നെ പോകാൻ അനുവദിക്കൂ.

പുലി: ഹ..ഹ...ഹ.. എന്നെ പറ്റിച്ച് ഓടാമെന്ന് കരുതിയോ?

കാവേരി: അയ്യോ... അങ്ങനെ പറയരുതേ... എന്നെ വിശ്വസിക്കൂ. ഈ കുറിഞ്ഞി സാക്ഷിയായി ഞാൻ സത്യം ചെയ്യുന്നു. ഞാൻ മടങ്ങിവരും. ഇത് പെറ്റൊരമ്മയുടെ കണ്ണീരാണ് ഗംഗയ്യൻ. ഇത് കള്ളമറിയാത്തൊരു പയ്യിന്റെ ചങ്കിന്റെ നേരാണ്. എന്നെ വിശ്വസിക്കൂ. ഗംഗയ്യൻ.

(പുലി സമ്മതഭാവത്തിൽ തലയാട്ടുന്നു. കാവേരി പോകുന്നു)

പുലി: (ചുവടുവച്ച്) പൊളിയെങ്കിലുണ്ണിയെ

തിന്നും ഞാൻ

കളിയേറെ കണ്ടവൻ

ഗംഗയ്യൻ.

(പോകുന്നു)

# രംഗം - 2

(കണ്ണൻ കിടാവ് തുള്ളിച്ചാടി വരുന്നു. അമ്മയെ വിളിക്കുന്നു. മൂന്നാം തവണ വിളിക്കുമ്പോൾ കാവേരി വിളി കേൾക്കുന്നു)

കണ്ണൻ: എന്താ അമ്മ ഇത്ര വൈകിയത്? വിശന്നിട്ടു വയ്യ.

കാവേരി: നിനക്കു മതിയാവോളം പാലുകുടിച്ചോ മോനേ. വേഗമാവട്ടെ. നിന്നെക്കാൾ വിശന്ന് ഗംഗയ്യൻ പുലി എന്നെ കാത്ത് കിടക്കുകയാണ്. എനിക്കങ്ങോട്ടു പോകണം.

കണ്ണൻ: അയ്യോ.... അമ്മ പുലിക്ക് ആഹാരമാവുകയോ? പിന്നെ ആരാണെനിക്കു പാലു തരിക? ആരാണെന്നെ കറുകപ്പടർപ്പിൽ മേയാൻ കൊണ്ടു പോവുക? ആരാണ് നന്ദിയുടെയും കാമധേനുവിന്റെയും കഥകൾ പറഞ്ഞു തരിക? ആരാണ് പാട്ടുകൾ പാടിത്തരിക? അയ്യോ.... അമ്മ എന്നെ ഒറ്റയ്ക്കാക്കി പോകരുതേ...

കാവേരി: മോനേ ഗോക്കൾക്കു വാക്ക് പ്രാണന് തുല്യമാണ്. അമ്മയ്ക്കു വാക്കു പാലിച്ചേ പറ്റൂ.

(പശുക്കൾ പ്രവേശിക്കുന്നു)

പശുക്കൾ: എന്താ കാവേരീ... നിന്റെ മുഖമെന്താ വല്ലാതിരിക്കുന്നത്?

കാവേരി: കൊമ്പു മുളയ്ക്കാത്ത എന്റെ ഈ കണ്ണനെ നിങ്ങളെയേൽപിച്ച് ഞാൻ പോവുകയാണ്. ഗംഗയ്യൻ പുലി എന്നെ കാത്തിരിക്കുന്നുണ്ടാവും. തള്ളയില്ലാത്ത എന്റെ കണ്ണന് നിങ്ങളാണിനി കാവൽ. നല്ലത് ചൊല്ലിക്കൊടുത്ത് അവനെ നന്നായി വളർത്തണം. ഞാൻ പോകുന്നു. (പോകുന്നു)

(കണ്ണൻ കരഞ്ഞുകൊണ്ട് പിന്നാലെ പോകാൻ ശ്രമിക്കുന്നു. മറ്റു പശുക്കൾ അവനെ ബലമായി കൊണ്ടുപോകുന്നു. ഇപ്പോൾ ദു:ഖിതനായി പോകാൻ തുടങ്ങുന്ന ഗംഗയ്യനെ കാണാം. കാവേരി ഗംഗയ്യനെ സമീപിച്ച്)

കാവേരി: ഞാനെത്താൻ വൈകിയോ? നീ വിശന്നു തളർന്നുപോയോ? എന്താ നിനക്കൊരു വല്ലായ്മ? എന്റെ നറുംപാൽ കുടിച്ച് ക്ഷീണമകറ്റിക്കോളൂ. അപ്പോൾ എന്നെ കൊല്ലാനുള്ള ശക്തി നിനക്കുണ്ടാവും.

(ഗംഗയ്യൻ അരുതേയെന്നാംഗ്യം കാണിക്കുന്നു) നീ എന്താ ഒന്നും മിണ്ടാത്തത്? എന്തു പറ്റി നിനക്ക്?

പുലി: ഞാൻ ഇവിടെത്തന്നെയുണ്ടായിരുന്നു കാവേരീ. ഞാനെല്ലാം കണ്ടു. കേട്ടു. (കരഞ്ഞുകൊണ്ടു മുട്ടുകുത്തുന്നു)

കാവേരി: അല്ല, ഗംഗയ്യൻ കരയുകയാണോ?

(ഈ രംഗത്തേക്കു മുത്തശ്ശി കടന്നുവരുന്നു. ഇരുവരേയും പിടിച്ച്)

മുത്തശ്ശി: നന്നായി മക്കളേ. എണീക്ക്. എല്ലാവരും വരിൻ. ഗംഗയ്യൻ പുലിക്കെന്നല്ല ആർക്കും ഈ സ്നേഹത്തിനു മുന്നിൽ ആരെയും കൊല്ലാനാവില്ല. മക്കളേ, സ്നേഹത്തിലൂടെ നേടാൻ പറ്റാത്തതായി ഒന്നുമില്ലെന്ന് ഈ വലിയവരെയൊക്കെ പഠിപ്പിക്കാൻ നിങ്ങൾ വേണം.

(മുത്തശ്ശിയും കുട്ടികളും ആർപ്പോടെ രംഗംവിടുന്നു)

# മാനവ സൗഹൃദഗാനം

## മണമ്പൂർ രാജൻബാബു

ഇന്ത്യപെറ്റ മക്കൾ നമ്മളെന്നുമെന്ന്
ഹിന്ദുവല്ല, ക്രിസ്ത്യനല്ല, നമ്മൾ മനുഷ്യർ
മുസ്ലിമല്ല, ജൈനനല്ല, പാഴ്സിയല്ല,
ഭാരതീയർ, ഭാരതീയർ നമ്മൾ മനുഷ്യർ
പലതരം പലനിറം ഭാഷവേഷ ഭൂഷകൾ
(ഇന്ത്യ....)

ഒരുനിറം ഒരേനിറം വിശപ്പിനെന്നുമൊരുനിറം
വേദനയ്ക്കൊരേ നിറം കണ്ണുനീരൊരേവിധം
രക്തമൊക്കെയൊരുനിറം, വിയർപ്പിനൊറ്റ ഭാഷയാം
(ഇന്ത്യ....)

തർജ്ജമയ്ക്കു കിട്ടിടാത്തൊരൊറ്റ ഭാഷ മർത്ത്യൻ
മർത്ത്യ മാനസം സരോവരം നമുക്കുപാടാം
ഒറ്റയിന്ത്യയിന്ത്യ, ഇന്ത്യയെന്നുമുറ്റതാക്കുവാൻ,
ഹൃത്തടത്തിൽ നിന്നുയർക്കുമൈക്യശക്തിയാക നാം..
(ഇന്ത്യ....)

# മലയാളം

## ഒ.എൻ.വി

കിളിപാടും മരം കിളിമരം
കുളിരോലും മഴ കുളിർമഴ
കളമധുരം മൊഴി കളമൊഴി
കളി പറയും മൊഴി കളിമൊഴി

മധുനിറയും മലർ മടുമലർ
മലർ നിറയും വനി മലർവനി
മണിനാദം പോൽ മധുരം നമ്മുടെ
മലനാട്ടിൻ മൊഴി മലയാളം

# അതിന്നുമപ്പുറമെന്താണ്?

പി.മധുസൂദനൻ

പൊട്ടക്കിണറിൻ കരയിൽ വളരും
പന്നൽച്ചെടിയുടെ കൊമ്പിന്മേൽ
പതുങ്ങിനിന്നൊരു പച്ചപ്പശുവിനു
പണ്ടൊരു സംശയമുണ്ടായി:

"എന്നുടെ ലോകം ചെടിയും ചെടിയുടെ
വേരും തണ്ടും തളിരിലയും
അതിന്റെ രുചിയും ഗന്ധവും; എന്നാ-
ലതിന്നുമപ്പുറമെന്താണ്?"

പൊട്ടക്കിണറിലൊളിച്ചു വസിക്കും
തവളപറഞ്ഞു മറുപടിയായ്:
"എന്നുടെ ലോകം കിണറും കിണറിലെ
മീനും പായൽക്കാടുകളും
ഇടവപ്പാതി പിറന്നാൽ പിന്നെ
കോരിച്ചൊരിയും പെരുമഴയും
ഒളിച്ചിരിക്കാൻ മാളവും; എന്നാ-
ലതിന്നുമപ്പുറമെന്താണ്?"

ചെത്തിക്കാടിൻ നടുവിൽ നിന്നൊരു
ചിത്രപതംഗം പറയുന്നു:
"എന്നുടെ ലോകം ചെത്തിക്കാടും
കുന്നിൻ ചെരിവും കൈത്തോടും
മലർന്ന പൂവിന്നിതളുകൾ പേറും
മണവും മധുവും പൂമ്പൊടിയും
അതിന്റെ വർണതരംഗവുമെന്നാ-
ലതിന്നുമപ്പുറമെന്താണ്?"

കുന്നിനു മുകളിൽ കൂടും കൂട്ടി-
ക്കഴിഞ്ഞുകൂടും പൂങ്കുരുവീ
പറന്നുവന്നു ചിലച്ചും കൊണ്ടതി-
നുത്തരമിങ്ങനെ ചൊരിയുന്നു:
"അതിന്നുമപ്പുറമുണ്ടൊരു പുഴയും

പച്ചപ്പാടവും അലകടലും
അലറിത്തുള്ളും തിരകളുമെന്നാ-
ലതിന്റെയപ്പുറമെന്താണ്?"

അതിന്റെ മറുപടി നൽകാനെത്തിയ
മനുഷ്യനിങ്ങനെ മൊഴിയുന്നു:
"അതിന്നുമപ്പുറമെന്താണെന്നോ?
അലഞ്ഞു നീങ്ങും മേഘങ്ങൾ
അമ്പിളി വെള്ളി വെളിച്ചത്തിൽ പൂ-
ക്കുമ്പിളുകൂട്ടും പൂമാനം!

സൂര്യൻ, താരകൾ, ക്ഷീരപഥങ്ങൾ,
നക്ഷത്രാന്തര പടലങ്ങൾ!
അതിന്നപാര വിദൂരത;യെന്നാ-
ലതിന്നുമപ്പുറമെന്താണ്?"

കാറ്റല, കടലല, ഏറ്റുവിളിപ്പൂ
"അതിന്നുമപ്പുറമെന്താണ്?
അതിന്നുമപ്പുറ,മതിന്നുമപ്പുറ-
മതിന്നുമപ്പുറമെന്താണ്?"

## നമ്മളൊന്ന്

### മുല്ലനേഴി

അമ്മയും നന്മയും ഒന്നാണ്
ഞങ്ങളും നിങ്ങളും ഒന്നാണ്
അറ്റമില്ലാത്തതാം ജീവിതത്തിൽ നമ്മ-
ളൊറ്റയല്ലൊറ്റയല്ലൊറ്റയല്ല.

മണവും നിറവും വേറെയാണെങ്കിലും
മലരായ മലരൊക്കെ മലരാണ്
ഒഴുകുന്ന നാടുകൾ വേറെയാണെങ്കിലും
പുഴയായ പുഴയൊക്കെ പുഴയാണ്.

ഒറ്റയായൊന്നുമില്ലൊന്നുമില്ല
ഒന്നുമറ്റൊന്നിൻ തുടർച്ചയല്ലോ
ഒറ്റയ്ക്കു വന്നു പിറക്കുന്നുവെങ്കിലും
മക്കൾ നാമെല്ലാരുമൊന്നാണ്.

(അമ്മയും...)

ഒരുവായു നമ്മൾ ശ്വസിക്കുന്നു
ഒരു വെള്ളം നമ്മൾ കുടിക്കുന്നു
ഒരു ലോകത്തിൽ നമ്മൾ ജീവിക്കുന്നു
ഒരുപോൽ ജനിച്ചു മരിക്കുന്നു
(അമ്മയും...)

ജീവിതപ്പൂവിൻ സുഗന്ധമല്ലോ
സ്നേഹ[illegible] ആ ഗന്ധമാവുക നാം.
ഗന്ധമായ്, നാദമായ് ഈ ലോകമാകവേ
സുന്ദരമാകുവാൻ പാടുക നാം..
(അമ്മയും...)

## അ ആ ഇ ഈ

അ അമ്മ അന്നം അറിവ്
ആ ആനയെഴുന്നള്ളത്ത്
ഇ ഇല്ലം വല്ലം നിറ നിറ
ഈ ഈണം ഈരേഴുലകം
ഉ ഉണരുക ഉയരുക വാനിൽ
ഊ ഊറ്റം ഊനം മൗനം
എ എതിര് കതിര് പതിര്
ഏ ഏലം പൂക്കണ മലയും
ഒ ഒന്ന് ഒരുവൻ ഒടുക്കം
ഓ ഓണം ഓലേഞ്ഞാലി
ഐ ഐക്യം ഐരാവതവും
ഔ ഔചിത്യത്തിൻ മികവ്
അം അംബരമമ്പിളിമാമൻ
(അക്ഷരപ്പുലരി-കാസർഗോഡ് ജില്ല)

## നെല്ല് കൊയ്യട കോര

നെല്ല് കൊയ്യട കോരാ
എനിക്കു വയ്യേന്റമ്മേ
കറ്റ കെട്ടട കോരാ
എനിക്കു വയ്യേന്റമ്മേ
കറ്റ മെതിക്കെട കോരാ

എനിക്കു വയ്യെന്റമ്മേ
നെല്ല് കുത്തെട കോരാ
എനിക്കു വയ്യെന്റമ്മേ
വിറക് പെറുക്കെട കോരാ
എനിക്കു വയ്യെന്റമ്മേ
തീ ഊതെട കോരാ
എനിക്കു വയ്യെന്റമ്മേ
വേവ് നോക്കട കോരാ
എനിക്കു വയ്യെന്റമ്മേ
പ്ലാവില കുത്തെട കോരാ
എനിക്കു വയ്യെന്റമ്മേ
കഞ്ഞി കുടിക്കെട കോരാ
അങ്ങനെ പറയെന്റമ്മേ
ഹും... ഇപ്പം കിട്ടും. പോടാ
പോയി പണിചെയ്യ്....
അന്നുമുതൽക്കാ കുഴിമടിയൻ
പണി ചെയ്യാനായാരംഭിച്ചു.

## കിങ്ങിണിക്കൂട്ടം

**എ.സുഹൃത്ത്കുമാർ**

കതിരണിയും പാടങ്ങൾ കൊണ്ടുവന്നേ ഞങ്ങൾ
കുളിരണിയും മേടുകൾ കണ്ടു വന്നേ.
പഴമൊഴിയുടെ പടവിറങ്ങി
പനയോലത്തുമ്പിലാടി
പാടിപ്പറന്നുവരും
കിങ്ങിണിക്കൂട്ടം കിക്കിളിക്കൂട്ടം

ഇന്നലെകൾ നമ്മിലൂടെ പുനർജനിക്കും
നാളെയുടെ നാമ്പുനീട്ടി നമ്മൾ ചിരിക്കും
ഇന്നിലൂടെ നാം വളർന്നു നാടിന്റെ കരുപിടിക്കും
ഇരുളുചീന്തിപ്പുതിയ ലോക പാതയൊരുക്കും
ഇത്തിരിക്കൂട്ടം ഈ കിളിക്കൂട്ടം

അറിവുകളുടെ ഖനി തുരക്കും
നമ്മളരുതുകളുടെ കടപുഴക്കും
അഖിലരുമവിടൊന്നു ചേരും
അതുകണ്ടിട്ടാനന്ദച്ചുവടുവയ്ക്കും

ഇത്തിരിക്കൂട്ടം കിക്കിളിക്കൂട്ടം
ആരുമന്യരല്ല നമ്മിൽ
ഉച്ചനീചചിന്തയില്ല.

ഉണ്മയായുറച്ചൊരൈക്യ
ബോധമുള്ളിലെന്നുമുണ്ട്
മാനവത്വമെന്ന ഗാഥ പാടി വരുന്നേ
ഞങ്ങളിക്കിളിക്കൂട്ടം ഇത്തിരിക്കൂട്ടം
കിങ്ങിണിക്കൂട്ടം... കിക്കിളിക്കൂട്ടം.

# കിളിക്കൂട്ടം

## സുകുമാർ അണ്ടലൂർ

പൈങ്കിളി പൂങ്കിളി പൂവാലൻകിളി
പാടും കിളികൾ വരുന്നൂ.
വേവും കരളിൽ സ്നേഹം പകരാൻ
വേനൽ കിളികൾ വരുന്നൂ...

പല വർണങ്ങൾ പലപല ഭാഷകൾ
പല പല വേഷങ്ങൾ
പല ദേശങ്ങൾ ഞങ്ങൾക്കെന്നാ-
ലൊരേ വികാരങ്ങൾ.

ശത്രുത കൊണ്ടിഹ നേടാനാവി-
ല്ലൊരു ചെറു മൺതരിയും
മിത്രതകൊണ്ടു നമുക്കു ലഭിക്കുവ-
തെത്രമനോഹരലോകം (പൈങ്കിളി....)

സ്നേഹഭരിതം ഹൃദയമുണർത്തു-
ന്നവനിയിലെന്നും സ്വർഗം
ത്യാഗനിർഭര ജീവിതമല്ലോ
നമ്മൾതേടും പുണ്യം

കൊന്നപ്പൂങ്കുല കിങ്ങിണിചാർത്തിയ
കുന്നിൻ ചെരിവിൽക്കൂടി
പാഞ്ഞുവരും കുളിർക്കാറ്റിൽ നിറയെ
പുതുമണ്ണിന്റെ സുഗന്ധം
നിവരും മർത്ത്യനു കുടയായ് മാറും
വിടരും നീലാകാശം
നിനവിൽപോലും നമുക്കു മധുരം
ഹരിതം നമ്മുടെ ഭൂമി (പൈങ്കിളി....)

# എന്നും മാനവരൊന്ന്

എം.പി.സുകുമാരൻ

ഒന്നേ മാനവരൊന്നു-നമ്മുടെ
മണ്ണീ ഭൂമിയിതൊന്ന്!
ഇല്ലാ ജാതിമതങ്ങളന്നീ മണ്ണി-
ലൊന്നേ മാനവരൊന്ന്!

മാമരക്കൊമ്പിലായ് വീടുവച്ചപ്പോഴു-
മീ മണ്ണിലെല്ലാരു മൊന്നു
കല്ലും വില്ലുമെടുത്തപ്പോഴും മത-
മൊന്നേ മാനവർക്കൊന്ന്.

വല്ലാതെ വയർകത്തിയെരിഞ്ഞപ്പൊ-
ഴൊന്നായ് മാനവരൊന്നായി
നല്ലാഹാരമൊരുക്കി വിശപ്പിനെ
വെല്ലാനായവരൊന്നായി.

ഗുഹകളിലൊന്നിച്ചുറങ്ങി-ജീവിത
സമരത്തിനൊന്നിച്ചിറങ്ങി
കളകളം പെയ്യുന്ന കാട്ടാറിൻ തീരങ്ങ-
ളൊരുമിച്ചുഴുതു മറിച്ചു.

വിളകൊയ്യും പാട്ടിന്റെയീണത്തിലാഹ്ലാദ-
ത്തിരികൊളുത്തിയവരൊന്നായി
ഇന്നും ജീവിതചക്രം തിരിക്കുവോ-
രൊന്നേ ഭൂമിയിലൊന്ന്